# ആശാൻ — ❋ വിപ്ലവത്തിൻെറ ശുക്രനക്ഷത്രം ❋

മുണ്ടശ്ശേരി

എട്ടും ഒമ്പതും ക്ലാസ്സുകളിൽ പഠിക്കുമ്പോഴാണെന്നു തോന്നുന്നു, എൻെറ സഹപാഠികളിൽവെച്ച് ഏററവും കാവ്യാനുശീലനകുതുകിയായ മി: കെ. എസ്സ്. കെ. തളിക്കുളം ആശാൻെറകൃതികൾ എവിടെനിന്നോ തപ്പിപ്പിടിച്ച് ഓരോന്നായി സ്കൂളിൽ കൊണ്ടുവന്നിരുന്നു. പ്രായത്തിൽക്കവിഞ്ഞ ക്രാന്തബുദ്ധിയോടുകൂടി കവിഹൃദയത്തിലേയ്ക്കു് കടക്കുവാൻ മതിയായിരുന്ന എൻെറ സ്നേഹിതൻ നളിനിയിലേയും ലീലയിലേയും ഭാവസാന്ദ്രങ്ങളായ ശ്ലോകങ്ങൾ വായിച്ചു രസിക്കുകയും ശ്രോതാക്കളായി കൂടിയിരുന്ന ഞാനുൾപ്പെടെയുള്ള അക്ഷരശ്ലോകൈകവല്ലഭന്മാരെ രസിപ്പിക്കുവാൻ ശ്രമിക്കുകയും ചെയ്തിട്ടുള്ള ആ വിശ്രമവേളകൾ ഇന്നും ഞാൻ ഓർക്കുന്നു. വെണ്മണിതൊട്ട് ഇങ്ങോട്ടുള്ള ശയ്യാഗുണൈഷികളുടെ ശ്ലോകങ്ങൾ ഉരുവിട്ടു മതിമറന്നവർക്കൊന്നും

"നല്ല ഹൈമവതഭൂവിലേറെയായ്
ക്കൊല്ലമന്നൊരു വിഭാതവേളയിൽ"

എന്നിങ്ങനെ അർത്ഥം മുറുകിച്ചുരുങ്ങിയ വൃത്തത്തിൽ വാർന്നുവീണ പദ്യങ്ങൾ അത്ര പിടിച്ചില്ല. എന്നല്ല, വിവക്ഷിതത്തിലേയ്ക്കു കടന്നുനോക്കുവാൻ കൂട്ടാക്കാത്തൊരു മനസ്സോടുകൂടി ഞങ്ങളിലധികംപേരും ആശാൻെറ പദ്യങ്ങൾക്കു വേണ്ടത്ര ചിന്തേരെത്തിമിനുസം വീണിട്ടില്ലെന്നുള്ള ആക്ഷേപത്തിന്മേൽ പൊത്തിപ്പിടിച്ചു കയറുകയും ചെയ്തു. കാവ്യാനുശീലനത്തിൽ ഞങ്ങൾക്ക് ആചാര്യന്മാരായിരുന്ന ആ ശിശുപാലവധാന്തപണ്ഡിതന്മാരും ഞങ്ങളിൽ ഭൂരിപക്ഷത്തോടൊന്നിച്ചു നിന്നതിനാൽ, കെ. എസ്. കെ. യുടെ അഭിപ്രായം അവശന്മാരുടെ അവകാശംപോലെ ധിക്കരിക്കപ്പെടുകയാണുണ്ടായത്. പക്ഷേ, ആശാൻെറ കൃതികളിൽ അഭൂതപൂർവ്വമായി കണ്ട ഭാവസാന്ദ്രിമയും ഗഹനതയും എന്നെ ഒരു സന്ദിഗ്ദ്ധാവസ്ഥയിൽ പിടിച്ചുനിറുത്തുകയാൽ ആ പദരചനാവ്യാമുഗ്ദ്ധരായ സതീർത്ഥ്യരുടെ 'ജനാധിപത്യ'മുറയ്ക്കുള്ള ഭൂരിപക്ഷവിജയത്തോടു ഞാനിണങ്ങിക്കൊടുത്തില്ല. 'അനിരുദ്ധ'നിലേയും 'വിലാസലതിക'യിലേയും പണിക്കുറതീർത്തൊപ്പമിട്ട ശ്ലോകങ്ങൾ ഇടമാറിച്ചൊല്ലി പലതവണ താരതമ്യപ്പെടുത്തിയിട്ടും, നളിനിയിലേയും ലീലയിലേയും പദ്യങ്ങൾ തള്ളപ്പെടേണ്ടവയായി തോന്നിയില്ല. എന്തിനധികം പറയുന്നു? ആ നാട്ടിൻപുറത്തെ ഹൈസ്കൂളിൽനിന്നു കോളേജ്ക്ലാസ്സിൽ വന്നിരുന്നു ടെനിസനും കീററ്സും കാളിദാസനും മററുമായി കുറഞ്ഞൊന്നു പരിചയപ്പെട്ടതോടുകൂടി ഞാൻ ഒരാശാൻപക്ഷപാതിയായി മാറി. ഈ പക്ഷപാതം, അറിവിൻെറ കയറിവരാനൊത്ത പടവുകളോരോന്നിലും വെച്ചു സംശോധിക്കപ്പെടുകയും അടിക്കടി ബലപ്പെടുകയും ചെയ്തിട്ടുണ്ട്. അഭിപ്രായം അങ്ങനെ മാറിവീണുറച്ചതോടുകൂടി, വേറെ പല സാഹിത്യകാരന്മാരേയും അകലെനിന്നിട്ടായാലും കാണ്മാനൊത്ത എൻെറ കണ്ണുകൾ, ആശാനെ ഒന്നടുത്തുകാണ്മാൻ വെമ്പി. പക്ഷേ, അപ്പോഴയ്ക്കും അദ്ദേഹം യശശ്ശരീരനായിക്കഴിഞ്ഞിരുന്നു. വാർദ്ധക്യത്തിലേയ്ക്കു കടക്കുമ്പോഴയ്ക്കും അദ്ദേഹം കഥാശേഷനായതിനെപ്പററി പരിതപിച്ചോരോന്നു പറഞ്ഞുകൊണ്ടിരുന്നപ്പോൾ ഒരു സ്നേഹിതൻ എട

ത്തിട്ട്, "ഗുണികൾ ഊഴിയിൽ നീണ്ടു വാഴാ എന്നു് ആശാൻതന്നെ പാടിയിട്ടുണ്ടല്ലോ." ഹായ്, എനിക്കു് ആ വാദത്തിലടങ്ങിയ നിസ്സഹായത സഹിക്കുവാൻ കഴിഞ്ഞില്ല. എന്തു്, അങ്ങനെയൊരർത്ഥത്തിലാണോ അദ്ദേഹം അതെഴുതിയതു്? എനിക്കു് ആ ചോദ്യം വളരെ കാലത്തേയ്ക്കു ചിന്താവിഷയമായി. ഗുണികൾ എന്നുവെച്ചാൽ? അതേ, അവിടെത്തന്നെയാണു് എൻെറ സംശയം. സ്വപരനീതികൾ തികച്ചും പൊരുത്തപ്പെടുത്തി, "ക്ഷീണിക്കാത്ത മനീഷയും മഷിയുണങ്ങീടാത്ത പൊൻപേനയും വാണിക്കായ് തനിയേയുഴിഞ്ഞു വരമായ് നേടി"യ സിദ്ധികളുമായി പ്രവർത്തിക്കുന്ന ഒരുവനെ ആശാൻ ഗുണിയായി കണക്കാക്കിയിരിക്കണം. ജീവിതത്തിൻെറ വേറെ തുറകളിലും ഈ മാനദണ്ഡത്തിന്മേൽ ഗുണികളെ നിർണ്ണയിക്കാമെന്നു വെക്കുക 'ഊഴിയിൽ നീണ്ടു വാഴാ' എന്നുള്ള ഔത്സർഗ്ഗികമായ വിധി അവരെ സംബന്ധിച്ചേടത്തോളം എത്രമാത്രം ശരിയാകും? ഞാൻ വീണ്ടുംവീണ്ടും ചിന്തിച്ചുനോക്കി. മിക്കവാറും ശരിയായിത്തോന്നി. അത്തരം മഹാനുഭാവന്മാർ ആശാൻെറ വീണപൂവിനെപ്പോലെ, അല്പകാലപ്രശോഭനത്തിനുള്ളിൽ ഒരു ദീർഘായുസ്സിൻെറ ഫലം ചെയ്തുകഴിയും. പ്രതികൂലസാഹചര്യങ്ങളിൽ ത്വരിതവൃത്തികളായിത്തീരുന്ന അവർ ജീവിതത്തിൻെറ മറുഭാഗത്തേയ്ക്കു കടക്കുമ്പോഴയ്ക്കും കത്തിയമർന്നു പോകുന്നു. അപ്പപ്പോൾ മെഴുക്കിട്ടു തങ്ങളുടെ യന്ത്രങ്ങൾക്കു തേമാനം പോക്കിക്കൊണ്ടിരിക്കുവാൻ അവർക്കുണ്ടോ, സൌകര്യപ്പെടുന്നു? ചുരുക്കം ചിലർ ആയുഷ്മാന്മാരാകാം. ഒരു ടോൾസ്റ്റോയിയും ഒരു തോമസ് ഹാർഡിയും ഒരു ബർനാർഡ്ഷായും ഒരു ടാഗോറും ജീവിതത്തിൻെറ മറേറത്തല കണ്ടിട്ടുണ്ടല്ലോ. പക്ഷേ, അവർ തങ്ങളുടെ കലാവൈഭവത്തിലെന്നപോലെതന്നെ, ഭൌതികസിദ്ധികളോടുകൂടിയ ജീവിതത്തിനുള്ള ശക്യതയിലും ഏറെക്കുറെ അനുഗ്രഹിക്കപ്പെട്ടവരാണു്. ഒരു കാലഘട്ടത്തിനുശേഷമെങ്കിലും അവർക്കു വെറും ജീവസന്ധാരണത്തിനുവേണ്ടി ലോകത്തോടു മല്ലിടേണ്ടിവന്നിട്ടില്ല. അവരുടെ സമസ്തശക്തികളും ഇഷ്ടമാർഗ്ഗത്തിലൂടെ പ്രവർത്തിപ്പിക്കുവാൻ അവർ സ്വതന്ത്രരായിരുന്നുവെന്നു ചുരുക്കം. ചിന്തകന്മാരല്ലാത്തവരുടെ മണ്ഡലങ്ങളിൽ ഇത്തരക്കാരെ അധികമധികം കാണാം. സമ്പത്തോ അധികാരമോ ആയിരിക്കുമല്ലോ അവരെ പിടിച്ചുയർത്തിയിരിക്കുക. അവർക്കുണ്ടോ പിന്നെ ആയുർല്ലോപം! ആ ഭാഗത്തും പാരമ്പര്യത്തോടെതിർത്തു് ഭൂരിപക്ഷോല്ക്കർഷത്തിനുവേണ്ടി ക്ലേശിച്ചുയന്നവർ ഉണ്ടെങ്കിൽ അവരിലധികംപേരും അ കാലമൃതി അടഞ്ഞതായിട്ടാണു് അനുഭവം. ജീവിതക്ലേശത്തോടൊന്നിച്ചു സത്വരകർമ്മതയും കാണുന്നേടത്തെല്ലാം ആയുർല്ലോപമെന്ന സിദ്ധാന്തമുറപ്പിച്ചാൽത്തന്നെ വളരെ തെററില്ല. മനശ്ശാസ്ത്രജ്ഞന്മാർ പറയുന്നു, അതിബുദ്ധികൾ കാലേ പാകപ്പെടുന്നുവെന്നും അ കാലത്തിൽ അ വസാനിക്കുന്നുവെന്നും. ഒരുവിധത്തിൽ ശരിയല്ലേ? പക്ഷേ, ആശാൻെറ നിര്യാണത്തിൽ ആ നിയമം സാധുവോ? ഒരത്യാഹിതമല്ലേ, അദ്ദേഹത്തെ നമ്മിൽനിന്നു് അകററിയതു്? ശരിയാണു്. മരണത്തെ സംബന്ധിച്ചിടത്തോളം പ്രസ്തുതനിയമം അപ്രസക്തംതന്നെ. പക്ഷേ, ആ 35-നു ശേഷം എതിർശക്തികളോടു പൊരുതി ആശാൻ നയിച്ച സത്വരജീവിതത്തിൽ മേല്പറഞ്ഞ നിയമം സാധുവായി കണക്കാക്കാം.

സാമാന്യനിരപ്പിൽനിന്നുയർന്നു സുശ്ലാഘിതരായിത്തീരുന്ന മനുഷ്യരെ രണ്ടായിത്തിരിക്കാം. ജീവിതദശയിൽ ജീവിച്ചുവെന്നുപരക്കെ സമ്മതിക്കപ്പെടുന്നവർ ഒരുപക്ഷം; അവരാണു് അധികവും. അപ്പപ്പോഴത്തെ മര്യാദകൾക്കുള്ളിൽ മനസ്സടക്കിപ്പിടിച്ചു പറയുകയും പ്രവർത്തിക്കുകയും ചെയ്യണം എന്നാണു് അവരുടെ നീതിശാസ്ത്രം. ആവുന്നേടത്തോളം തങ്ങളുടെ പന്തിയിൽ നില്ക്കുന്നവരെ അസ്വാരസ്യപ്പെടുത്താതെ കഴിക്കണമെന്നുണ്ടായിരിക്കും അവർക്കു്. ചുററുപാടുകളെ ഒന്നു നുള്ളി വേദനിപ്പിക്കുവാൻപോലും അവർ ഇഷ്ടപ്പെടാറില്ല. നിലവാരപ്പെട്ടതു് എന്തിനേയും, ആവശ്യമെന്നു തോന്നിയാൽ ചോദ്യംചെയ്യുക എന്നുള്ള

താണ് മനുഷ്യബുദ്ധിയുടെ ലക്ഷണമെന്നു ഒരു ജൂലിയൻ ഹക്സ്‌ലി വാദിച്ചതു് അവരെ വക ഞ്ഞു മാററിനിർത്തിക്കൊണ്ടാണ്. പൊയ്പ്പോയ തലമുറകളെ ആവർത്തിക്കുവാനല്ലാതെ, പുതിയ തലമുറയെ സൃഷ്ടിക്കുവാൻ അവർ ഉത്തരവാദപ്പെടാറില്ല. 'പ്രായോഗികവേദാന്തത്തിൽ' വിശ്വസിക്കുന്ന അവർ അപ്പപ്പോൾ ചെയ്തതിനു് അപ്പപ്പോൾ പ്രതിഫലംകിട്ടണമെന്ന നിർബ്ബന്ധക്കാരാണ്. മഹാകവി ഉള്ളൂരിന്റെ സൂര്യൻ വാദിച്ചിട്ടുള്ളതുപോലെ, യശസ്സും പണവും കിട്ടുമെന്നുണ്ടെങ്കിൽ, ജീവിച്ചിരിക്കുമ്പോൾതന്നെയാണ് വേണ്ടതു് എന്നാണ് അവരുടേയും അഭിപ്രായം. ഈ അഭിപ്രായം പ്രധാനമന്ത്രിപദംതൊട്ടു ആസ്ഥാനകവിപട്ടം വരെ ഒരാളെ പിടിച്ചെത്തിക്കുവാൻ പര്യാപ്തവുമാണ്. തങ്ങൾക്കുവേണ്ടിയുള്ള 'പ്രചാരവേല' തങ്ങളുടേതായിത്തന്നെ ചെയ്യുവാൻ, അഥവാ ചെയ്യിക്കുവാൻ ഇത്തരക്കാർ മടിക്കാറില്ല. ഒരുമാതിരി പരോക്ഷസൂത്രധാരത്വത്തിന്മേൽ പരസ്യാനുമോദനങ്ങൾ ഏർപ്പെടുത്തും, സ്മാരകങ്ങൾ കെട്ടിക്കും, അതുപോലുള്ള ഒരായിരംകാര്യങ്ങൾ ചെയ്യിക്കും സ്വപ്രഭാവത്തിനു മുമ്പ്‌ഓടിയെത്തിയിട്ടുള്ള സാമൂഹ്യസമ്മതിയും ഭൗതികസിദ്ധികളും ഉള്ളപ്പോൾ അത്രയൊക്കെച്ചെയ്യുവാൻ അവരെക്കൊണ്ടാവും. അങ്ങനെ ചെയ്തുവെയ്ക്കുന്നതു് ഒരുവിധത്തിൽ ബുദ്ധിപൂർവ്വകവുമാണ്. മററാരും ശ്രാദ്ധമൂട്ടില്ലെന്നു ഉറപ്പുള്ളവർ ഇരിക്കപ്പിണ്ഡം കഴിക്കേണ്ടതാണല്ലോ.

ഈ വിഭാഗത്തിൽകൊള്ളുന്ന എത്ര കവികളാണ്, എത്ര സാഹിത്യകാരന്മാരാണ്, എത്ര നേതാക്കന്മാരാണ് നമ്മുടെനാട്ടിൽ! അവരോടൊത്തുനില്ക്കുവാൻമാത്രം ഭാഗ്യവാനായിരുന്നില്ല കുമാരനാശാൻ. അദ്ദേഹത്തിനു സ്ഥാനം എതിർപക്ഷത്തിലാണ്. പൊതുവേ മനുഷ്യർ മാനിക്കുന്നവരുടെ പന്തിയിൽ കടത്തിയിരുത്തുവാൻ, തങ്ങളെ പിറപ്പിച്ചു വളർത്തിയ സാമൂഹ്യശക്തികൾ മതിയാകാഞ്ഞതിനാൽ അലഞ്ഞുതിരിഞ്ഞൊടുവിൽ സ്വപ്രതിഭാബലത്താൽ ഇടയ്ക്കിടയ്ക്കു തലപൊന്തിക്കുന്ന ഒരു തരക്കാരുണ്ട്. ജീവിച്ചിരിക്കുമ്പോൾ എണ്ണപ്പെടാത്ത ജീവിതമാണ് അവരുടേതു്. എണ്ണപ്പെടണമെന്നു് അവർക്കു നിർബ്ബന്ധവുമില്ല. നിർബ്ബന്ധിച്ചാൽതന്നെ അതിന്നിടയാക്കാത്തവിധം സാഹസങ്ങൾ അവരിൽനിന്നു വന്നിട്ടുണ്ടാവും. തങ്ങളുടെ കാലത്തിന്നകം ചിട്ടപ്പെട്ടിട്ടുള്ള ഏതിനേയും ഒന്നഴിച്ചുകെട്ടി നോക്കിയേ അവരടങ്ങു. മര്യാദകൾക്കു് ശാശ്വതമൂല്യം കല്പിക്കാത്തവരാണ് അവർ. വ്യാഴവട്ടങ്ങൾക്കും ശതാബ്ദങ്ങൾക്കുംശേഷം മാത്രം സാധുത്വം പ്രാപിച്ചേക്കാവുന്ന അവരുടെ സാഹസിക്യങ്ങൾ സമകാലികരിൽ വമ്പന്മാക്കെല്ലാം തലവേദനയുണ്ടാക്കുന്നു; അവരിൽനിന്നു് നിരന്തരം പ്രതിലോമപ്രവർത്തനങ്ങൾ ക്ഷണിച്ചുവരുത്തുകയും ചെയ്യുന്നു. പക്ഷേ, ആ സാഹസിക്യങ്ങൾതന്നെയാണ് പ്രതിഷിദ്ധജീവിതരായ ആ മനുഷ്യരെ മൺമറഞ്ഞിട്ടും ഉയിർകൊള്ളിച്ചു ദീർഘകാലത്തേയ്ക്കു് നിലനിർത്തുന്നതു്. ഒരൊററ ഋതുവാൽ കതിരരിയപ്പെട്ടു് കിളച്ചുമറിക്കപ്പെടുവാൻ മാത്രം ശേഷിക്കുന്ന വൈക്കോൽക്കുററികളല്ലാ, പ്രത്യുത വർഷാവർത്തനങ്ങളിലെല്ലാം പൂക്കുകയും കായ്ക്കുകയും ചെയ്യുന്ന ഫലവൃക്ഷങ്ങളാണവർ.

താൻ നിൽക്കുന്ന കാലത്തിൽനിന്നു് എത്രയോ അപ്പുറത്തേയ്ക്കുള്ള നോട്ടം—അതേ, കവിയെ കവിയാക്കുന്ന ആ ക്രാന്തദർശിത്വം തന്നെ—ആണ് ആശാനെ സമകാലികരാൽ ധിക്കരിപ്പിച്ചതും അനന്തരകാലികരാൽ അറിഞ്ഞാദരിപ്പിച്ചതും. നമ്മുടെ സാഹിത്യത്തിലെ ഏതാദൃശയശശ്ശ്രേഷ്ഠന്മാക്കെല്ലാം ഈ വീക്ഷണദൈർഘ്യം ഉണ്ടായിരുന്നു. അല്ല, തെററിപ്പോയി—ഈ വീക്ഷണദൈർഘ്യം ഉണ്ടായിരുന്നവരെല്ലാം അവരവരുടെ കാലങ്ങളിൽ ഒരുവക ഭ്രാന്തന്മാരായി എണ്ണപ്പെടുകയും കാലാന്തരത്തിൽ മനുഷ്യരും മനുഷ്യോത്തമരുമായി സദയം അംഗീകരിക്കപ്പെടുകയുമുണ്ടായി. 'ശൂദ്രമക്ഷരസംയുക്തം ദൂരതഃ പരിവർജ്ജയേൽ' എന്നുള്ള സ്മൃതിവാക്യത്തെ വെല്ലുവിളിച്ചു്, ഗുഢഗുഢമായിരുന്ന വേദാന്തമടക്കം ആർഷകാര്യങ്ങൾ സമസ്തവും കിളിപ്പാട്ടിലാക്കി മലയാളിയുടെ കയ്യിൽക്കൊടുത്ത എഴുത്തച്ഛൻ;

ചാക്യാർക്കൂത്തിൻേറയും ആട്ടക്കഥയുടേയും ആഭിജാത്യകണ്ഡങ്ങൾക്കിടയിൽ ചാടിക്കയറി സകല മലയാളികൾക്കും പാടാനമാടാനും പാകത്തിൽ സ്വന്തമായി ഒരു കലാവിദ്യയുണ്ടാക്കി തനിക്കു ബോധ്യമായേടത്തോളം സാമൂഹ്യവസ്തുതകൾ ആരുടേയും മുഖംനോക്കാതെ അടിച്ചുവിക്കിയ കുഞ്ചൻനമ്പ്യാർ; പകലത്തെ ചതുരംഗത്തിന്നു രാത്രിയിലെ ബദലായി മാത്രമിരുന്ന കഥകളിയെ നല്ല തൻേറടമുള്ളൊരു നൃത്തനാടകത്തിൻെറ പദവിയിലേയ്ക്കുയർത്തിയ ഉണ്ണായിവാരിയർ; രാജ്യകാര്യങ്ങളിലേയും സാഹിത്യകാര്യങ്ങളിലേയും കള്ളക്കമ്പോളങ്ങളെ തുറന്നുകാട്ടുകയാൽ പരമ്പരാഗതമായ നീതിയാൽ ക്രൂശിക്കപ്പെട്ട സ്വദേശാഭിമാനി രാമകൃഷ്ണപിള്ള—ഇവരൊക്കെ സ്റ്റാററസ്ക്കോവിൽ ഉൾച്ചേരുവാൻ എത്രയെത്രകാലം കഴിയേണ്ടിവന്നു! എന്തായാലും ഒരാശ്വാസമുണ്ടു്—ചരിത്രം ചരിത്രം എന്നു പറയുന്നതുണ്ടല്ലോ, അതു തിരുത്തിത്തിരുത്തി ഇപ്പറഞ്ഞ വരുടേതായിത്തീരും.

കുമാരനാശാൻെറ സ്വകാലവിലംഘിയായ വീക്ഷണഗതി അന്നു വിവാദവിഷയമായിരുന്നു. അതു് ഞാൻ ഓർക്കുന്നു. ഇൻറർമീഡിയററുക്ലാസ്സിൽ പഠിക്കുന്ന കാലം. ആശാൻെറ 'ദുരവസ്ഥ' വെട്ടും തിരുത്തും ചോദ്യചിഹ്നങ്ങളും അന്തരീക്ഷത്തിലെങ്ങും പടർത്തി. എന്നും വിശ്രമവേളയിൽ അതായിരുന്നു ഞങ്ങൾക്കു ചർച്ചാവിഷയം. ഒരു ദിവസം ഞങ്ങളുടെ പ്രിൻസിപ്പാൾ മി: പി ശങ്കരൻ നമ്പ്യാർ 'മംഗളോദയം' മാസികയിലെഴുതിയിരുന്ന ദുരവസ്ഥാനിരൂപണം കയ്യിൽക്കിട്ടി. ഹിമാലയപ്രാന്തങ്ങളിൽ നിന്നിറങ്ങിയിറങ്ങി തെക്കേമലബാറിൽ ഏറനാടിനുള്ളിൽക്കയറി അവിടെ തല്ക്കാലം കാണായ ഓരാഭ്യന്തരകലാപത്തെത്തന്നെ പശ്ചാത്തലമാക്കി സാമൂഹ്യപരിഷ്കാരോദ്ദേശകമായി ആശാൻ എഴുതിയ ദുരവസ്ഥ സാഹിത്യത്തിലേയും സമുദായത്തിലേയും വർണ്ണാശ്രമധർമ്മികളെ വിറളിപിടിപ്പിച്ചിരിക്കുകയായിരുന്നു. ഞങ്ങളിൽത്തന്നെ ചിലരുണ്ടായിരുന്നു അത്തരക്കാർ. പക്ഷേ, ആ കൃതിയിലെ പലപല ഘട്ടങ്ങൾ എല്ലാവരുടേയും ഹൃദയം കവന്നിരുന്നു. ആ വർണ്ണനകളും, ആ സ്വഭാവോക്തികളും, ആ തത്ത്വശകലങ്ങളും രസിക്കാത്തവരുണ്ടായിരുന്നില്ല. പക്ഷേ, കാവ്യം വായിച്ചടച്ചുവെച്ചതിനുശേഷം ഗുണദോഷവിമർശത്തിൽവെച്ചധികംപേരും തെററിപ്പിരിഞ്ഞിരുന്നു. കൈക്കുടി ആ കഥ അങ്ങനെ കൊണ്ടുപോയി കെട്ടേണ്ടിയിരുന്നില്ല—ഇതായിരുന്നു ആക്ഷേപത്തിൻെറ ചുരുക്കം. മി: നമ്പ്യാരുടെ നിരൂപണം വായിച്ചപ്പോൾ, എങ്ങനെയാണെന്നറിഞ്ഞുകൂടാ, മന്ത്രശക്തിയാൽ ഭൂതങ്ങളെന്നപോലെ, ചിലരിൽനിന്നു് എന്തോ ചിലതു വിട്ടൊഴിഞ്ഞതുപോലെ തോന്നി. നമ്പ്യാരും പ്രധാനമായി എടുത്തുകാണിച്ചിട്ടുള്ളതു് ഹൃദയഹാരികളായ സന്ദർഭങ്ങളാണു്. അവയെല്ലാംതന്നെ ഞങ്ങളേയും ആകർഷിച്ചിരുന്നു പക്ഷേ, അതൊന്നുമല്ല, അവരിൽ കാണായ മാററത്തിന്നു കാരണം. നിരൂപണമവസാനിപ്പിച്ചിരുന്നതു്, സാമൂഹ്യവിപ്ലവത്തിന്നു കാരം ഉളവാകുന്നൊരു കഥ ഏതു വായനക്കാരനേയും പിടിച്ചിരുത്തി സമ്മതിപ്പിക്കുംവണ്ണം ഔചിത്യപൂർവ്വം വർണ്ണിച്ചൊപ്പിച്ചതിനെ പ്രശംസിച്ചുംകൊണ്ടാണു്. എത്ര വിപ്ലവകരമായ കഥയും കാവ്യത്തിൻെറ മാസ്മരശക്തി പ്രസരിക്കുന്ന മണ്ഡലത്തിന്നകത്തു നില്ക്കുന്നേടത്തോളം സഹൃദയസമ്മതമാക്കി പ്രതിപാദിക്കുവാൻ കവിയെക്കൊണ്ടാവുമെങ്കിൽ ആ കഥയുടെ പേരിൽ പരാതിപ്പെടേണ്ടതില്ല എന്നുള്ള നിരൂപകൻെറ യുക്തി എതിരാളികളുടെ നാവടപ്പിച്ചുകളഞ്ഞു. പക്ഷേ, അതു നാലുദിവസത്തേയ്ക്കേ ഉണ്ടായുള്ളു. പിന്നെയും അവരെടുത്തിട്ടു, എല്ലാം പറഞ്ഞുതീരുമ്പോൾ ഒരു 'എന്നാലും'. അവർ ആ കാവ്യകൃതമായ ചക്രവാളത്തിൽ അടങ്ങിനില്ക്കുവാൻ ഇഷ്ടപ്പെട്ടില്ല. വീണ്ടും പാരമ്പര്യത്തിലേക്കു് അവർ മടങ്ങിപ്പോയി. അതിന്നുശേഷം ഇന്നുവരെ ഞാൻ അങ്ങനെ സൂക്ഷിച്ചിരിക്കുകയായിരുന്നു, ആ '.എന്നാലും' പറയുന്ന സ്വഭാവം കാവ്യാസ്വാദനത്തിൽ കുറയുന്നുണ്ടോ എന്നു്. ദുരവസ്ഥയെക്കുറിച്ചു പറയുമ്പോൾ, ഇന്നും ആ അസ്വാരസ്യം തോന്നുന്നവർ ഇല്ലെന്നില്ല.

പക്ഷേ, ഒരു ചാത്തൻ വിവാഹംചെയ്യതുകൊണ്ടു്, ഒരു സാവിത്രിയെ 'സാധ്'നമായി കരുതണമെന്നു വിചാരിക്കുന്നവർ ഇന്നധികം പേരില്ല. അന്നു കാവ്യത്തിനകത്തുവെച്ചു പോലും സമ്മതിക്കപ്പെടുവാൻ നിവാഹമില്ലാതിരുന്ന ആ മനുഷ്യബന്ധം ഇന്നു സമുദായക്കെട്ടിന്നകത്തുവെച്ചുതന്നെ നിർവ്ഹിക്കപ്പെടാമെന്നായിട്ടുണ്ടു്. ഒരു കാൽശതാബ്ദമേ കഴിയേണ്ടിവന്നുള്ളൂ, അക്രമം ക്രമമായിത്തീർന്നിരിക്കുന്നു. അപ്പോൾ വെറുക്കപ്പെട്ട ആശാനോ ശരി, വെറുത്തവരോ ശരി?

പത്തുപേർ അറിയത്തക്കവണ്ണം കാവ്യജീവിതമാരംഭിച്ച നാൾതൊട്ടു് അവസാനം വരെ കുമാരനാശാൻ ഒരു വിപ്ലവകാരിയായിരുന്നു.

"മാററുവിൻ ചട്ടങ്ങളെ സ്വയമല്ലെങ്കിൽ
മാററുമതുകളീ നിങ്ങളെത്താൻ."

എന്നൊരു താക്കീതും കൊടുത്തേ അദ്ദേഹം ലോകത്തെ വിട്ടുപോയുള്ളൂ. തനിക്കു പിമ്പിൽ എന്തും അവിചാല്യമെന്ന ഭാവത്തിൽ ചടഞ്ഞുകൂടിക്കിടന്ന തലമുറകൾക്കുവേണ്ടിയല്ലാ അദ്ദേഹം എഴുതിയതു് തനിക്കു മുമ്പിൽ 'മാറും, എല്ലാം മാറും, മാറുന്നില്ലെങ്കിൽ മാററും' എന്നു നിശ്ശബ്ദമായിട്ടെങ്കിലും ശഠിച്ചുറപ്പോടെ മുന്നേറിക്കൊണ്ടിരുന്ന പുതിയ തലമുറകളെ കാണുവാനും അവയ്ക്കുവേണ്ടി പാടാനും അദ്ദേഹത്തിന്നു കഴിഞ്ഞു. അതാണദ്ദേഹത്തിന്റെ വിജയം. കാവ്യരചനയുടെ എല്ലാ വശങ്ങളിലും അദ്ദേഹത്തിന്റെ ആ ക്രാന്തദർശിത്വം നമുക്കു കാണാം. വളരെക്കാലം ഒരു ചിന്നസ്വാമിയായി അടങ്ങിക്കിടന്ന ഒരഗ്നിപർവ്വതം കാലം തികഞ്ഞപ്പോൾ പൊട്ടിച്ചിതറിയതാണു് മഹാകവി കുമാരനാശാൻ എന്നു പറഞ്ഞാൽ ഏറെക്കുറെ ശരിയായിരിക്കും. ആ അഗ്നിപർവ്വതത്തിൽനിന്നു ചിന്നിയ തീക്കട്ടകൾ സാമൂഹ്യജീവിതത്തിലെ ജീർണ്ണിപ്പുകൾ പലതും നിർദ്ദയം കരിച്ചൊടുക്കി പുതിയ വിളവിന്നുതകുന്ന ഒന്നാന്തരമൊരു വിപുലക്ഷേത്രം ഒരുക്കി എന്നുള്ളതു് ആർക്കും നിഷേധിക്കാൻ വയ്യാത്ത ഒരു പരമാർത്ഥമാകുന്നു.

ആശാൻ കടന്നുവന്നതു നമ്മുടെ സാഹിത്യത്തിൽ തമ്പുരാക്കന്മാരുടെ എഴുന്നെള്ളത്തുകളിൽ വെന്നിക്കൊടി പാററിയ സംസ്കൃതത്തിന്റെ മണ്ഡലത്തിലേയ്ക്കാണു് സംസ്കൃതവൃത്തങ്ങളിൽ ആവോളം സംസ്കൃതശബ്ദങ്ങൾ ഇടകലർത്തിക്കൊണ്ടുള്ള ഒരു ശൈലിയിൽ തർജ്ജമകളും സ്വതന്ത്രകൃതികളും എഴുതിത്തിമർത്തിരുന്ന ഒരു കാലമായിരുന്നു അതു്. പ്രതിപാദ്യം പുരാണങ്ങളിൽനിന്നു് എടുക്കപ്പെട്ടതാകട്ടേ, അല്ലാതാകട്ടേ, അതിൽ വിശേഷിച്ചൊരു നവീനതയും വേണമെന്നുണ്ടായിരുന്നില്ല. ചുമരിൽ അടിച്ചു വെക്കിയ ഒരു കൊച്ചാണിയിന്മേൽ കോട്ടും, ടൈയും, തലപ്പാവും, കസവുനേരിയതും ഒരുമിച്ചു കൊളുത്തിയിടുമ്പോലെ, പാണിനീയസംസ്കൃതത്തിൽനിന്നു കുറെയേറെ സമാസങ്ങളും നൈഷധീയാദികളിൽനിന്നു് ഒട്ടുവളരെ വക്രോക്തികളും കമ്പിനുകമ്പിനു പ്രാസാനുപ്രാസങ്ങളും കെട്ടിയേല്പിക്കുന്നതിന്നു് ഒരു പാധിയായിട്ടേ അന്നത്തെ കാവ്യങ്ങളിൽ പ്രതിപാദ്യം കണക്കാക്കപ്പെട്ടിരുന്നുള്ളൂ. അലങ്കാരമെന്നു പറഞ്ഞാൽ കാവ്യമെന്നർത്ഥമായിരുന്നു അന്നുള്ളവരിൽ അധികംപേർക്കും. കുമാരനാശാനു് ആ രണ്ടുംകെട്ട സംസ്കൃതാനുകരണക്രമത്തിൽ ഒരു ചാക്യാരുടെ ആവേശംതന്നെ തോന്നിയിരുന്നിരിക്കണം. അസ്പൃശ്യമെന്നു വിധിക്കപ്പെട്ടതു്, ആ അസ്പൃശ്യതയാൽത്തന്നെ വിലോഭനീയമാവുക എന്നതൊരു സാധാരണ നിയമമാണല്ലോ. സംസ്കൃതരീതിയിൽത്തന്നെ മുറയ്ക്കെഴുതി പ്രാമാണ്യം നേടണം എന്നുണ്ടായി അദ്ദേഹത്തിനു്. പക്ഷേ, ആ പ്രാമാണ്യം നേടുന്നതു പഴയ കുത്തകക്കാരുടെ വിഡ്ഢിത്തം തുറന്നു കാട്ടിക്കൊണ്ടാവണം എന്നും അദ്ദേഹം നിശ്ചയിച്ചിരുന്നിരിക്കണം. ആശാന്റെ ആദ്യത്തെ വിപ്ലവം ആ വഴിക്കാണു് പാളിയതു്. മാഘഹർഷാദികളിൽനിന്നു പിന്നോക്കംപോയി വാല്മീകികാളിദാസാദികളെ സാദരം ഉപസരിച്ചു് അവരുടെ കാവ്യകലയെ അനുഗ്രഹപൂർവ്വം ഏററുവാങ്ങി ബങ്കാളിയും ഇംഗ്ലീഷും വഴിക്കാർജ്ജിച്ച കഴിവുകൾ ഇടകലർത്തി അദ്ദേഹം വീണപൂവും നളിനിയും

എഴുതിയിറക്കി. സംസ്കൃതഛന്ദസ്സ്, സംസ്കൃതശബ്ദാഭിരാമമായ ശൈലി, കുമാരസംഭവസംസ്കൃതമായ പ്രേമത്തിന്റെ ഷെല്ലിപ്പതിപ്പും— തീൎന്നു, സംസ്കൃതത്തോടു് അദ്ദേഹത്തിനുള്ള കടപ്പാടു് അവിടെ തീൎന്നു. ആ സംസ്കൃതച്ചട്ടക്കൂട്ടിൽനിന്നുകൊണ്ടു് അദ്ദേഹം നടത്തിയ വിപ്ലവമെന്താണു്? ഭാഷയിൽനിന്നു് ആശയത്തിലേയ്ക്കു പോകാതെ, ആശയത്തിൽനിന്നു ഭാഷയിലേയ്ക്കു പോകണം എന്നുള്ള പ്രാഥമികകലാതത്വം ആ കൃതികളിൽ അദ്ദേഹം സിദ്ധാന്തിച്ചുകളഞ്ഞു. മോതിരക്കണ്ണിപോലുള്ള വൃത്തങ്ങളിൽ ചുരുക്കി പ്രസന്നതകളയാതെ വിചാരങ്ങളും വസ്തുതകളും പ്രതിപാദിക്കുവാൻ വെമ്പുന്നതിന്നിടയ്ക്കു്, ഭാഷ്യാന്തവ്യുൽപ്പത്തി നേടിയവനായിട്ടും, അദ്ദേഹം വ്യാകരണസൂത്രങ്ങൾ പൊട്ടിച്ചു കടക്കുവാൻ ധൈര്യപ്പെട്ടു. ഭാഷ മനുഷ്യന്റെ ഉപകരണമാണു്; മനുഷ്യൻ ഭാഷയുടെ ഉപകരണമല്ല— അതായിരുന്നു മഹാന്മാരായ മററു പല എഴുത്തുകാൎക്കുമെന്നപോലെ അദ്ദേഹത്തിന്നും വിശ്വാസം.

> "തെന്നതില്ല പരനുള്ളുകാട്ടുവാ–
> നൊന്നുമേ നരനുപായമീശ്വരൻ;
> ഇന്നു ഭാഷയതപൂൎണ്ണമിങ്ങഹോ
> വന്നുപോം പിഴയുമൎത്ഥശങ്കയാൽ."

എന്നു നളിനിയെക്കൊണ്ടു അദ്ദേഹം പറയിച്ചതു് വെറുതേയല്ല. അതു അദ്ദേഹത്തിന്റെ അശക്തിയുടെ പരസ്യമാണെന്നു വ്യാഖ്യാനിച്ചവരും ഉണ്ടു്. പക്ഷേ, അവൎക്കുള്ള മറുവടി പാണിനീയവിധികളെ യഥോചിതം തള്ളിമാററി എഴുതിപ്പോയ വാല്മീകിഭാസകാളിദാസന്മാർ പണ്ടേ കൊടുത്തിരിക്കുന്നു. വേണ്ടിവന്നാൽ നിയമലംഘനംചെയ്തും ശബ്ദങ്ങൾ ഉപയോഗിക്കാമെന്നവകാശപ്പെട്ട അദ്ദേഹം, എടുത്തുനിരത്തുന്ന ശബ്ദങ്ങളോരോന്നും തന്റേതാകത്തക്കവണ്ണം അൎത്ഥനിൎഭരമായിരിക്കാൻ നിഷ്കൎഷിക്കുകയുംചെയ്തു. ആ നിർബ്ബന്ധത്തോടുകൂടി ക്ലാസിക്കൽശൈലിക്കു് ഒരു നവജീവൻ വീണു. കാളിദാസന്റെ ആ അനന്തരകാലത്തെ പരിപക്വതതികഞ്ഞ വൈദൎഭിയ്ക്കൊരു മലയാളപ്പതിപ്പുണ്ടെങ്കിൽ അതു സംസ്കൃതഛന്ദസ്സുകളിൽ ആശാൻ വിരചിച്ച കൃതികളിലാണെന്നു അന്നത്തെ കവിതാമൎമ്മജ്ഞരിൽ പ്രാമാണികനായിരുന്ന രാജരാജൻ പറഞ്ഞതു്, സമകാലികരിൽ പലരേയും ക്ഷോഭിപ്പിച്ചുവെന്നിരുന്നാലും, വളരെ അൎത്ഥവത്താണു്. അവിടംകൊണ്ടും തീൎന്നില്ലാ ആ ഉൽപ്പതിഷ്ണുത്വം. പൌരാണികകഥകളെടുത്തുവെച്ചു് ഒരു പത്തിരുപത്തഞ്ചു സൎഗ്ഗം നൂറും നൂററിയമ്പതുംവീതം ശ്ലോകമെഴുതി കഥാപാത്രങ്ങൾക്കുപോലും നില്ക്കപ്പൊറുതിയില്ലാതാക്കിയാൽമാത്രമേ പറയത്തക്കൊരു കാവ്യമാവൂ, ആ പെരുംപടപ്പിന്റെ ഉടയോനേ മഹാകവിയാവൂ എന്നെല്ലാമുണ്ടായിരുന്ന എഴുതാത്തീട്ടൂരങ്ങൾ സമസ്തവും റദ്ദാക്കിക്കളഞ്ഞു എന്നതാണു് അദ്ദേഹത്തിന്റെ മറെറാരു ധീരകൎമ്മം. നോക്കൂ, വീണടിഞ്ഞ ഒരു വെറുംപൂവിനെ ചൊല്ലി അദ്ദേഹം എന്തെല്ലാമോ എഴുതിക്കൂട്ടി; എന്നിട്ടതൊരു കവിതയാണെന്നു അവകാശപ്പെടുകയുംചെയ്തു. അതിൽ ഉൾക്കൊള്ളിച്ചിരുന്ന കവിത്വത്തിന്റെ മാററുരസിനോക്കുവാൻ പററിയ ചാണക്കല്ലു് അധികംപേരുടേയും കയ്യിലുണ്ടായിരുന്നില്ല. എത്രനാൾ കഴിഞ്ഞിട്ടാണു് അതൊരു ഉത്തമകവിതയാണെന്നു കേരളത്തിലെ സഹൃദയന്മാർ സമ്മതിച്ചതു്! മനുഷ്യജീവിതത്തെ ഒരു പൂവിന്റെ അല്പപരിമാണവും എന്നാൽ അത്യന്തകമനീയവുമായ ആയുസ്സിൽ വ്യഞ്ജിപ്പിച്ചുനിറുത്തി മനുഷ്യത്വമുള്ള വായനക്കാൎക്കെല്ലാം ഹൃദയസ്പന്ദം ഉണ്ടാക്കുന്ന ആ കലാവിദ്യ പിന്നീടേ അവൎക്കു മനസ്സിലായുള്ളു. അതിലുമേറെത്താമസിക്കേണ്ടിവന്നു, നളിനിയുടേയും ലീലയുടേയും മററും കാവ്യത്വം വിലമതിക്കപ്പെടുവാൻ. നളിനിയിൽ മഹാപുരാണങ്ങളുമായി യാതൊരു ചാൎച്ചയുമില്ലാത്ത ഒരു കല്പിതകഥയാണു് പ്രതിപാദ്യം ലീലയിലെ കഥ പേർസ്യൻ സാഹിത്യത്തിൽനിന്നെടുക്കപ്പെട്ടതും. രണ്ടിനോടും ഉണ്ടായിരുന്നില്ലാ കേരളീയൎക്കാഭിമുഖ്യം. പ്രതിപാദിച്ചതോ അതേവരെ 'കാണാഞ്ഞൊരുമട്ടിലും അന്നത്തെ കമ്പോളത്തിൽ മികച്ചനിലവാരം വീണിരുന്ന ഒരു മഹാകാവ്യ

ത്തിലെ ഒന്നോ രണ്ടോ സർഗ്ഗത്തിനുപോലും വകയില്ലായിരുന്നു ആ കൃതികൾ ഓരോന്നും. അംഗിയായ രസം ശൃംഗാരമാണെന്നു വാദിക്കപ്പെട്ടിരുന്നുവെങ്കിലും അതിൻെറ ആലംബനോദ്ദീപനവിഭാവങ്ങൾ പിടിച്ചാൽ പിടികിട്ടുംവിധം മാറുമറയ്ക്കാതെ നിന്നിരുന്നുമില്ല. ഇതിന്നൊക്കെപ്പുറമേ, ആ കാവ്യങ്ങളിൽ കഥകളവസാനിക്കുന്നതു് രാജാവിനേയും രാജ്ഞിയേയും സുഖമായി ഇരുത്തിക്കൊണ്ടല്ലാ; അവയിലെ നായികമാർ സ്വാഭാവികമായി മരിച്ചുപോകുന്നു. ഇപ്പറഞ്ഞ ഓരോ കവച്ചുകടക്കലും അപകടകരമായി എണ്ണപ്പെട്ടു. തന്മൂലം മനസ്സിലാക്കാൻ ശ്രമിക്കുന്നതിലുമധികം ആളുകൾ അവയെ ശകാരിക്കാൻ മിനക്കെട്ടു. ഈ പഴഞ്ചൻപാണ്ഡിത്യത്തിനു അന്നുണ്ടായ ദഹനക്കേടു് ഇതേവരെ തികച്ചും ചികിത്സാവിധേയമായിട്ടില്ല. ഇങ്ങനെയെല്ലാമാണെങ്കിലും ആശാൻ ആവശ്യപ്പെട്ടതുപോലെ മലയാളസാഹിത്യത്തിൽ സർഗ്ഗവിസ്തൃതിയില്ലാത്ത കാവ്യങ്ങൾക്കു കാവ്യങ്ങളാകാനും, നാടുവാഴിക്കുടുംബങ്ങളിൽ ജനിച്ചവരല്ലെന്നിരുന്നാൽപ്പോലും ഹൃദയമുള്ള മനുഷ്യർ അമ്മാതിരി കാവ്യങ്ങളിൽ നായികാനായകന്മാരാകാനും ശാസ്ത്രവിധികളേയും പൂർവ്വനടപടികളേയും ആദരിക്കുവാൻ നില്ക്കാതെ ആ നായികാനായകന്മാർ സ്വപ്രവണതകളനുസരിച്ചു ശൃംഗാരംകൊള്ളുവാനും പരമാവധി മരിക്കുവാൻപോലും സ്വാതന്ത്ര്യമായി.

സമസ്തദുർഘടങ്ങളും അതിലംഘിച്ചു വിവാഹവുംചെയ്തു രാജാവും രാജ്ഞിയും ആയുരാരോഗ്യസമ്പൽസമൃദ്ധിയോടുകൂടി വാണരുളിക്കൊണ്ടവസാനിക്കുന്ന കാവ്യങ്ങളും നാടകങ്ങളും തിങ്ങിക്കൂടിയ സാഹിത്യഗ്രാമത്തിൽ വെച്ചു കണ്ടാൽകൊള്ളാവുന്ന കഥാപാത്രങ്ങൾ അപമൃത്യുപ്പെടുക — ഒരു കണക്കിലും ശരിവെയ്ക്കാൻ വയ്യാത്ത ഒരു നടപടിയായിരുന്നു അന്നതു്. നായികാമരണത്തിൽ കാവ്യം അവസാനിപ്പിച്ചതിനാൽത്തന്നെ 'നളിനി'യോടു വൈമുഖ്യം ഭാവിക്കുന്നതു് ഔചിത്യമര്യാദയായി കണക്കാക്കപ്പെട്ടിരുന്നു. പക്ഷേ, ഗ്രഹപ്പിഴയ്ക്കു പ്രൊഫസർ തമ്പുരാൻ ഇടയിൽ ചാടിവീണു ചിലതു പറഞ്ഞുവെയ്ക്കുകയാൽ മുറുമുറുത്തുനിന്നവരിൽ അധികംപേർക്കും ആ കാവ്യം തള്ളാനും കൊള്ളാനും വയ്യാത്തൊരുപാകത്തിലായി. പരമാർത്ഥത്തിൽ തമ്പുരാൻ പറഞ്ഞതെന്താണെന്നു മനസ്സിലാക്കാനായിരുന്നില്ലാ, തമ്പുരാൻ അങ്ങനെ പറയാതിരുന്നെങ്കിൽ എന്നാഗ്രഹിക്കാനായിരുന്നു അവർക്കുത്സാഹം.

ആശാൻെറ നായിക അനാഥ്തെ പുരോഗികൾ കണ്ടതുപോലെ വെറുതെയങ്ങു മരിക്കുകയാണോ ചെയ്തതു്? നളിനിയോടു ചോദിക്കൂ. അവൾ പറയും: 'ഞാൻ ജീവിച്ചിരിക്കുന്നുവല്ലോ.' സോദ്ദേശ്യകമായൊരു മരണം ജീവിതത്തിൻെറ ഒരു തകർച്ചയോ? നിരുദ്ദേശകമായ ഒരു ജീവിതം ഒരു മരണമല്ലെന്നുണ്ടോ?

ആ പ്രശ്നം അവിടെ തീർന്നില്ല. ലീലയിലും, ചിന്താവിഷ്ടയായ സീതയിലും, കരുണയിലും എത്തിയപ്പോഴയ്ക്കു് അതു വ്യക്തിയിൽനിന്നുവിട്ടു മുഴുവൻ സമുദായത്തിൻേയും അപമൃത്യുവെ പ്രതിരൂപണം ചെയ്യുന്നൊരു ചോദ്യമായില്ലേ? വ്യക്തിവികാരത്തിൻെറ ചിറകിന്മേൽ പറന്നുയൎന്ന ലോകത്തിൻെറ മറേറതലയ്ക്കൽവച്ചു പ്രകൃഷ്ടതരമായ മറെറാരു ജീവിതത്തിലേയ്ക്കു കടക്കുന്ന റൊമാൻററിസിസമാണു് അവ മൂന്നിലും ഉൾത്തിങ്ങിനില്ക്കുന്നതെന്നു സമ്മതിക്കാം. അത്രയും അവ വീണപൂവിനോടും നളിനിയോടും തൊട്ടുരുത്തു നില്ക്കുന്നു. കരുണയിൽപ്പോലും നായികാമരണം ദുഃഖമുക്തിയായി വിവക്ഷിക്കപ്പെട്ടിരിക്കുന്നു. ഇതിലൊന്നും കവി പൂർവ്വാധികം ഉല്പതിഷ്ണുവാകുന്നില്ല. എന്നാൽ അദ്ദേഹം ആ കൃതികളുടെ ഇതിവൃത്തങ്ങളെ സംബന്ധിച്ചിടത്തോളം, ബോധപൂർവ്വം എന്നുതന്നെ പറയട്ടെ, മേഘവീഥിയിൽനിന്നു നാമെല്ലാവരും കിടന്നുപൊരുക്കുന്ന ഭൂമിയ ലേയ്ക്കു് ഇറങ്ങിയിട്ടുണ്ടു്. അതോടെ, അദ്ദേഹം പ്രബുദ്ധമതികളെ ചിന്തിപ്പിക്കുവാൻ പര്യാപ്തങ്ങളായ സാമൂഹ്യപ്രശ്നങ്ങൾ ഉന്നയിക്കുകയും ചെയ്തു. ഒരു കന്യകയ്ക്കു ഹൃദയസമ്മതനായ യുവാവിനെ പരിണയി

ക്കാനുള്ളതിലുമധികം സ്വാതന്ത്ര്യം അവളെ തിററിപ്പോററുന്ന കുടുംബത്തലവനു തൻെറ പദവിക്കനുയോജ്യനായ ഏതെങ്കിലും ഒരാൾക്ക് അവളെ കെട്ടിയേല്പിക്കാനുണ്ടെന്നുള്ള സാമൂഹ്യനടപടിയുടെനേരെ തൊടുത്ത ഒരുഗ്രപ്രതിഷേധമാണല്ലോ ലീല ചിന്താവിഷ്ടയായ സീതയിൽ ദേവസ്ഥാനീയനായ നായകനെ മനുഷ്യപദവിയിലേയ്ക്ക് ഇറക്കിനിറുത്തി അദ്ദേഹം തൻെറ പ്രിയതമയെ തന്നോളംതന്നെ മനുഷ്യാവകാശങ്ങൾക്ക് അർഹതയുള്ള ഒരു വ്യക്തിയായി കരുതാഞ്ഞതു് എന്തുകൊണ്ടെന്ന് അദ്ദേഹത്തോടു ചോദിക്കുകയാണു കവി ചെയ്തിട്ടുള്ളതു്. ‹അത്ഥോ ഹി കന്യാ പരകീയ ഏവ› എന്ന പഴഞ്ചൻ നീതിയിൽനിന്നു സ്ത്രീയെ സമുദ്ധരിച്ചു പുരുഷനോളംതന്നെ ആത്മവത്തയുള്ള ഒരു വ്യക്തിയാക്കിത്തീർക്കുന്നതിൽ കവി വലിയൊരു സാമൂഹ്യപരിവർത്തനം സാധിച്ചിട്ടുണ്ടു്. കരുണയിൽ വേശ്യാവൃത്തി സാമൂഹ്യാർത്ഥത്തിൽ പ്രതിപാദിക്കപ്പെട്ടിട്ടില്ല. എന്നാലും സ്ത്രീസൗന്ദര്യത്തെ ക്രയണശക്തിയുടെ മാത്രാഭേദമനുസരിച്ചു വാങ്ങാവുന്ന ഒരു ഭോഗസാധനമായി കണക്കാക്കുന്ന മാന്യന്മാർ നിർദ്ദോഷികളല്ലാ, ഏതാണ്ടൊപ്പം ശിക്ഷിക്കപ്പെടേണ്ടവരാണെന്നു കഥയുടെ പശ്ചാത്തലത്തിൽനിന്നു ധ്വനിക്കുന്നുണ്ടു്. ആദ്യത്തെ കൃതികൾ രണ്ടിലും മരണം പഴഞ്ചൻസാമൂഹ്യനീതിയോടുള്ള അബോധപൂർവകമായ പ്രതിഷേധമായിക്കൂടി വ്യാഖ്യാനിക്കാവുന്നതാണെന്നേ ചുരുക്കത്തിൽ ഇവിടെ വാദമുള്ളു.

പ്രസ്തുത കൃതികളിൽ പ്രതിപാദ്യത്തിലുമധികം പ്രതിപാദനശൈലി മനുഷ്യരോടു് അടുത്തിട്ടുണ്ടു്. ലീലയിലും സീതയിലും ഛന്ദസ്സുകൾ സംസ്കൃതത്തിൻേറതായിട്ടും പദരചന പരിനിഷ്ഠാർത്ഥതയാൽ ഒററ വായനയ്ക്കു് സുഗ്രഹമായിരിക്കുന്നു. സീതയിൽ സൂക്ഷ്മരേഖകൾകൊണ്ടു വരയ്ക്കപ്പെടേണ്ട പലപല ചിത്രങ്ങളും ഗുളികാപ്രായം ഒതുക്കിപ്പറയേണ്ട ഒട്ടു വളരെ ജീവിതതത്ത്വങ്ങളും ഉണ്ടായിട്ടും മലയാളിയുടെ നിരപ്പിൽക്കവിഞ്ഞ പദങ്ങൾ ഇല്ലെന്നുതന്നെ പറയാം. കരുണയിലാകട്ടെ, ഛന്ദസ്സും മലയാളിയോടടുത്തു; തദനുരൂപമായി അതിലെ ശൈലിക്കു ലാഘവവും മാധുര്യവും കൂടുകയും ചെയ്തു. ഇത്രയും ഭാഷയിൽ ലാളിത്യം ദീക്ഷിച്ചിട്ടും ആശാൻെറ കാവ്യശൈലിക്കു സഹജമായുള്ള വ്യഞ്ജകശക്തി തരിമ്പിന്നു കുറഞ്ഞിട്ടില്ലെന്നുള്ളതു പ്രത്യേകിച്ചോർക്കേണ്ടതാണു്. അധികമധികം ആളുകൾക്കു സുഗ്രഹമായ ശൈലിയിൽ എന്തുമെടുത്തങ്ങനെ പ്രതിപാദിച്ചാൽപ്പോരാ, പ്രതിപാദിക്കുന്നതു നല്ല തെളിമയോടും സൂക്ഷ്മതയോടുംകൂടിയാവുകയും വേണം. അപ്പോഴാണു് അതു കലയാവുക.

> "ശാതമന്യവദിഗംസ, മംശുമ്മ-
> ച്ഛാതകുംഭമണി കുംഭമേന്തവേ
> കാതരേക്ഷണകൾ മുന്നിലും ഘടം
> ജാതകൗതുകമെടുത്തു യാത്രയായ്"
>
> "ദരമുക്തകൾ തൻ സിതാംശുനി-
> ർഭരമേററു നവമന്ദഹാസവും
> പരവീക്ഷണഭാക്കുകൾക്കെഴും
> കരൾകക്കുന്ന കടാക്ഷവിക്ഷയും."
>
> — ഉമാകേരളം

> "മരദശനവിഭൂഷണാഢ്യമെയ്യായ്
> മരുദുപസേവിതയായ നിന്നെ നിത്യം
> കരുതിവരുമെനിക്കുമദ്രികന്യേ,
> മരുദഭിപീഡ പിണഞ്ഞതെത്രകഷ്ടം!"
>
> — ബധിരവിലാപം

> "ശമധനനിവനീ, യരിച്ചുടാസൃ-
> ഗ്വിമലിതമായ കഠാരിയാലെയല്ലോ
> സമരചതുരഹേഹയേശബാഹു-
> ച്ഛമതകളായിരമാശു വെട്ടിയിട്ടു".
>
> — ശിഷ്യനും മകനും

ഈ വിധത്തിൽ പ്രാമാണികരായ കവികൾ ഭാഷയ്ക്കിട്ടിരുന്ന നിലവാരത്തിൽനിന്നു നോക്കുമ്പോഴാണു്,

> "അഴലിന്നു മൃഗാദിജന്തുവിൽ
> പഴുതേറീടില, മെത്തിയാൽ ദ്രുതം
> കഴിയാമതു—മാനഹേതുവാ-
> ലൊഴിയാത്താർത്തി മനുഷ്യനേ വരൂ".

"പറയേണ്ടയി ഞങ്ങൾ ബുദ്ധിയിൽ
കുറവില്ലാത്ത മൃഗങ്ങൾപോലെയും
നിറവേററി സുഖം വനങ്ങളിൽ
ചിറകില്ലാത്ത ഖഗങ്ങൾപോലെയും"

എന്നിങ്ങനെയുള്ള ആശാൻശൈലിയുടെ ഹൃദയസ്പർശിയായ ലാഘവം ബോധപ്പെടുക.

സീതവരെയുള്ള കൃതികളിൽ കാവ്യശൈലിക്ക പൊതുവേ താൻ വരുത്തിയ സംസ്കാരങ്ങളിൽ ആശാനു നല്ല വിശ്വാസമായിരുന്നു. പക്ഷേ, അവിടത്തോളമെത്തിയപ്പോൾ, അതേവരെ സ്വന്തം കലയുടെ ആന്തരമൂല്യത്താൽ സമ്മതിപ്പിക്കാമെന്നു പ്രതീക്ഷിച്ചിരുന്ന യാഥാസ്ഥിതികപക്ഷത്തിൻെറ അനാദരാവഹേളനങ്ങൾ അങ്ങോട്ടു കയറിയടിച്ചുമത്തിയേ പററൂ എന്നായി. അങ്ങനെയിരിക്കെയാണു്, പരിവത്തനത്തിൻെറ പ്രവാചകനായി മഹാപണ്ഡിതപക്ഷത്തിൽ കാണപ്പെട്ടിരുന്ന ആ ഒരേരാൾ — രാജരാജവമ്മ — അപമൃത്യുപ്പെട്ടതു്. ആശാൻ അരങ്ങത്തു് ഏതാണ്ടൊററപ്പെട്ടു. ഔപചാരികങ്ങളായ സാഹിത്യവിലാപങ്ങൾ പെയ്തു തോന്നിട്ടും, ആശാനിൽനിന്നു് ഒരിററു കണ്ണീർ പൊടിഞ്ഞില്ല. അദ്ദേഹം ഒരു പെയ്യാറായ മേഘം പോലെ വിങ്ങിക്കനത്തതേ ഉള്ളു. അദ്ദേഹത്തിനു് അതൊരു വെറും ആൾനാശമായിരുന്നില്ല, ക്രമപ്പെട്ടുന്നിന്ന ഒരു പ്രസ്ഥാനത്തിൻെറ ഊന്നററുപോവലായിരുന്നു. കീററ്സ് മരിച്ചപ്പോൾ 'അഡോണേ' എഴുതിയ ഷെല്ലിയുടെ അതേ ശോകവും രോഷവും ആശാനിലും ഉൾത്തിങ്ങിനിന്നു് ഒടുവിൽ അതൊരു "പ്രരോദന"മായി രൂപമെടുത്തു. സാധാരണവായനക്കാർ ഒരു രാജരാജസ്മരണയായിട്ടേ അതിനെ കണ്ടുള്ളു. എന്നാൽ, ആ കൃതിയുടെ പ്രാധാന്യം അതിൻെറ മദ്ധ്യത്തിലുൾക്കൊള്ളിച്ചിട്ടുള്ള കാവ്യനയപ്രഖ്യാപനത്തെയാണു് അധികവും ആശ്രയിക്കുന്നതു്. രാജരാജൻേറതായിട്ടാണു് കവി പലതും പറഞ്ഞുവെച്ചിട്ടുള്ളതെങ്കിലും അതെല്ലാം തൻേറതുമായി അദ്ദേഹം കരുതിയിട്ടുണ്ടു്.

"നിത്യസ്വച്ഛി മനുഷ്യവർഗ്ഗമിവിടെ-
കഷ്ടം ഗുണദ്വേഷിയായ്
പ്രത്യക്ഷത്തിലധഃപതിച്ചു സുരരേ,
ഹാ! നിങ്ങൾ താങ്ങീടുവിൻ" 51

"...... ...........വിബുധ-
ജ്യോതിഷ്മതേ! നിൻ യശോ-
ഭ്രൂമാവിൽ ചില കൗശികവ്രജമഹോ
പുച്ഛംനടിച്ചു ചിരം" 52

"വണ്ടേ നീ തുലയുന്നു വീണയി വിള-
ക്കും നീ കെടുക്കുന്നിതേ" 53

ഇത്യാദിയിൽ സമകാലികയാഥാസ്ഥിതികതത്തിൻെറ വീക്ഷണവൈകല്യത്തെയും,

"ഹുങ്കാരത്തിലൊതുങ്ങുമോ പരഗുണോ-
ല്ക്കർഷങ്ങൾ? ഉണ്ടൂഴിയിൽ
പൂങ്കോഴിപ്രകരത്തിനും സ്ഥലമഹോ
പുംസ്കോകിലങ്ങൾക്കുമേ" 54

"ഭീസ്തോകം വേണ്ടയിനിബ്ഭവാൻെറഗുളിക-
ച്ചെപ്പേന്തുമിഗ്ഗിഷ്യരും" 56

എന്നിങ്ങനെയുള്ള വരികളിൽ ആത്മവിശ്വാസത്തേയും,

"ഇല്ലേറെപ്പേരമാത്സരസൂരികൾ, കവി-
സ്ഥാനാഹരില്ലതുപേർ,
ചൊല്ലേറും ശുഭശീലനിഷ്ഠരവരിൽ
പ്പിന്നെ ചുരുക്കം ചിലർ
ഉല്ലേഖിച്ചു ഗുണങ്ങൾതന്നെ തികവോ-
ടില്ലാതുമുണ്ടെങ്കിലങ്ങല്ലേ"

എന്നിടത്തു പരോക്ഷമായി സ്വകീയഭാവിയേയും കവി സുധീരം പ്രഖ്യാപിച്ചിട്ടുള്ളതായി നിപുണശ്രോത്രങ്ങൾക്കു കേൾക്കാം.

ബ്രഹ്മചാരി ഗൃഹസ്ഥനായി മാറി നാലു ഭാഗത്തേയ്ക്കും കണ്ണോടിച്ചതിൻെറ വിലയേറിയ നേട്ടങ്ങളാണു് ഇതുവരെ നാം നോക്കിപ്പോന്നതു്. ഉല്പതിഷ്ണുത്വം എല്ലാത്തിലുമുണ്ടു് പക്ഷേ, അതു ക്ലാസിസിസത്തിൻെറ നിർജ്ജീവപ്രതിഷ്ഠകളെ തട്ടിമാററി റൊമാൻററിസിസത്തിൻെറ വികാരോഷ്മളങ്ങളായ ഹൃദയങ്ങളെ

തൽസ്ഥാനങ്ങളിൽ സ്പന്ദിപ്പിക്കുവാൻ ഉത്സാഹിച്ച ഒരസാമാന്യവ്യക്തിയുടെ ഉല്പത്തിഷ്ണുത്വം മാത്രമാണു്. അവിടന്നും കടന്നു അദ്ദേഹം പിന്നത്തെ കൃതികളിൽ, ഗൃഹപരിസരത്തിൽ ആ വിശാലമായ പറമ്പിന്റെ ഒററത്തുനിന്നങ്ങനെ മൂളിപ്പാട്ടുമായി സങ്കല്പവിഹാരം ചെയ്തിരുന്ന കവി, യഥാർത്ഥത്തിൽ സാമ്പത്തികവ്യത്യാസങ്ങൾക്കു മറക്കുടയായിനിന്ന ജാതിപ്പോരിന്റെ രംഗത്തിലേയ്ക്കു ചാടിവീണപ്പോൾ, അദ്ദേഹത്തിന്റെ വീക്ഷണഗതി അമ്പേ മാറി. ഉയരത്തും അകലത്തുംനിന്നിരുന്ന കഥകളും കഥാലക്ഷ്യങ്ങളും താഴത്തേയ്ക്കും അയൽപക്കത്തേയ്ക്കും അണഞ്ഞു. തന്റേതെന്നതിലുമധികം താൻ ഇറങ്ങിനിന്ന ജനസമുദായത്തിന്റെ പ്രതിനിധിയായിരിക്കണമെന്ന ബോധം ആശാനിൽ ഉല്ക്കടമായി വളന്നു. അന്നദ്ദേഹം എഴുതിയ സമരപ്രോത്സാഹകങ്ങളായ കൊച്ചുകവിതകളുടെ ഉഷാറൊന്നു വേറെയാണു്.

"മുറിവേല്പിക്കിലും ധൂർത്തർ
പത്രം ചുട്ടുകരിക്കിലും
മുഷ്കിന്നു കീഴടങ്ങാതെ
മരിപ്പോളം തടുക്കുവിൻ

മലക്കുണ്ടിൽ മറിഞ്ഞെത്തു
കീടം ചാകുന്നു നാൾക്കുനാൾ
മധുകാത്തുററ തേൻകൂട്ടിൽ
മരിപ്പിൻ നിങ്ങൾ വേണ്ടുകിൽ.

സ്വാതന്ത്ര്യംതന്നെയമൃതം
സ്വാതന്ത്ര്യംതന്നെ ജീവിതം
പാരതന്ത്ര്യം മാനികൾക്കു
മൃതിയേക്കാൾ ഭയാനകം."

— ഉദ്ബോധനം

"രണപടഹമടിച്ചു ജാതിരക്ഷ-
സ്സുണവൊരിടങ്ങളിലൊക്കെ എത്തിനോപ്പിൻ
..............

"നരനു നരനശുദ്ധവസ്തുപോലും
ധരയിൽ നടപ്പതു തീണ്ടലാണുപോലും
നരകമിവിടമാണു ഹന്ത, കഷ്ടം
ഹര, ഹര ഇങ്ങനെ വല്ലനാടുമുണ്ടോ!"

— സിംഹനാദം

"വെട്ടിമുറിക്കുക കൽച്ചങ്ങല വിഭോ,
പൊട്ടിച്ചെറിയുകികൈവിലങ്ങും"

"സത്യം ശപസിച്ചും സമത്വംകണ്ടും സ്നേഹ-
സത്തു നുകന്നും കൃതാർത്ഥരായി
സദ്ധർമ്മത്തുടെ നടക്കട്ടെ മാനവർ
ഇദ്ധര സ്വർഗ്ഗമായ്ത്തീന്നിടട്ടേ."

— സ്വാതന്ത്ര്യഗാഥ

കത്തിക്കയറുന്ന ഈ വരികളിൽ എന്തൊരു ഉർദ്ദ്രാന്തമായ സാമൂഹ്യസ്വാതന്ത്ര്യതൃഷ്ണയാണു് ജ്വലിക്കുന്നതെന്നുനോക്കൂ. കവി പെട്ടെന്നൊരു പടയാളിയായിത്തീൻവോ എന്നു് തോന്നും. വിളംബംവിനാ ആശാനിൽനിന്നു കേരളത്തിന്നു കിട്ടിയ ആ വലിയ കൃതികൾ രണ്ടും —ദുരവസ്ഥയുംചണ്ഡാലഭിക്ഷുകിയും — ഈ പൊട്ടിച്ചിറികൊണ്ടിരുന്ന സാമൂഹ്യവിപ്ലവത്തിന്റെ പ്രകടഘോഷണകളായിത്തീൻ. അവകൊണ്ടെന്തെല്ലാം മാററങ്ങൾ ഇക്കഴിഞ്ഞ ഒരിരുപത്തിയഞ്ചുകൊല്ലത്തിനുള്ളിൽ കേരളീയജനസമുദായത്തിന്നുണ്ടായെന്നു് ഈ പുരുഷാന്തരത്തിൽ ജീവിക്കുന്ന എല്ലാവക്കും കൺമുമ്പിൽ കാണാനൊത്തിട്ടുള്ളതിനാൽ,

"കാലിന്നടിയിലുമസ്വസ്ഥതയുടെ
കോലാഹലങ്ങൾ മുഴങ്ങീടുന്നു"

എന്നിങ്ങനെയുള്ള ദൂരദർശിത്വം നിറഞ്ഞ വരികൾക്കിന്നൊരു വ്യാഖ്യാനമാവശ്യമില്ല. കഴുത്തോളം കൈപൊക്കിയോങ്ങുന്ന പ്രാതികൂല്യങ്ങളെ കണ്ടിട്ടും സ്വാനുഭവങ്ങളോടു് വഞ്ചനകാണിക്കാതെ, പൊതുവെ മനുഷ്യക്കു് വരേണ്ട നന്മയെച്ചൊല്ലി ഇത്രയുമെഴുതുവാൻ ധൈയ്യപ്പെട്ട ആ കവി സാമ്പത്തികപരിവത്തനത്തിന്റെ കല്പടവിറങ്ങിത്തുടങ്ങിയ ഇക്കേരളത്തിൽ ഒരു വ്യാഴവട്ടംകൂടി ജീവിച്ചിരുന്നെങ്കിൽ!

അപ്പോൾ ആശാന്റെ കവിത വ്യക്തിയിൽനിന്നുതുടങ്ങി സമൂഹത്തിന്റെ ഒത്തനടുവിൽ എത്തുന്നതുവരെ ഉടനീളം വിപ്ലവം പ്രസംഗിച്ചു — ജീവിതത്തിന്റെ ഭാവത്തിലും രൂപത്തിലും. ജീവനുള്ള വാക്കുകളിൽ, ചടുലചടുലങ്ങളായ വാക്യങ്ങളിൽ, ആശയസന്ദർഭ

ങ്ങളെ പെട്ടെന്നു കൺമിഴിപ്പിച്ചു് കാട്ടുന്ന അലങ്കാരങ്ങളോട്ടുകൂടി, വീറുററ നൂതനാശയങ്ങൾ പ്രതിപാദിച്ചാണല്ലോ ആശാൻ നമ്മുടെ പ്രബോധകനായതു്; കവിയായതു് ഒരടിക്കുടിവെച്ചപ്പോഴാണു് —മേല്പറഞ്ഞവയെല്ലാം ഒരു മൈക്കലെഞ്ചലോവിൻെറ രൂപബോധത്തോട്ടുകൂടി, പൂർവ്വാപരാന്വയംചെയ്തു രൂപഭദ്രത വരുത്തിയപ്പോഴാണു്. കലാകാരനായ അദ്ദേഹത്തിന്നു് ഒരു നിർബ്ബന്ധമുണ്ടായിരുന്നു; തൻെറ ജീവിതശില്പങ്ങൾ മനുഷ്യഹൃദയങ്ങളിൽ യഥാർത്ഥാനുഭൂതികളുണ്ടാക്കണമെന്നു്.

വിപ്ലവത്തിൻെറ ശുക്രനക്ഷത്രമായിരുന്ന ആശാൻ തനിക്കുശേഷമുള്ള നീണ്ടൊരു കാലഘട്ടത്തിലേയ്ക്കു് വേണ്ട ഏററവുമധികം കാവ്യമാതൃകകൾ അവതരിപ്പിച്ചു് മറെറാരു കാലഘട്ടം ഉദയംചെയ്യുന്നതുവരെ മാറെറാലിക്കവികൾക്കല്ലാതെ യഥാർത്ഥകവികൾക്കിടം കൊടുക്കാതിരിക്കത്തക്കവിധം തുംഗപ്രഭാവനായൊരു കവിയായിത്തീർന്നു. സ്പെൻസറെപ്പോലെ അദ്ദേഹത്തേയും കവികളുടെ കവി എന്നു വിളിച്ചാൽ അധികപ്പററാവുകയില്ലെന്നാണു് എൻെറ വിശ്വാസം.

